THE
# CHURCH WEEKLY

വാല്യം 25 | 1971 ഓഗസ്റ്റ് 15 | ലക്കം 32

**THOUGHT FOR THE WEEK**

'TIS virtue, and not birth, that makes us noble;
Great actions speak great minds,
And such should govern.
—JOHN FLETCHER

**താളുകൾ മറിക്കുമ്പോൾ**

മദ്യലഹരിതീരുന്നതു വരെ
റാസ്സയുള്ള പെരുന്നാൾ 3
അടഞ്ഞ വാതിൽ 5
വേദവായനക്കുറിപ്പുകൾ 8
ശതാഭിഷേകസ്മാരകങ്ങൾ 9
അപ്പംകൊണ്ടു മാത്രമല്ല 10
വാർത്തകളും കുറിപ്പുകളും 11
What Should A Prophet Say ? 12

**ഈ ആഴ്ചയിൽ**

ആഗസ്റ്റ് 15 ദൈവമാതാവിന്റെ സ്വർഗ്ഗാരോഹണം
പതിനഞ്ചുനോമ്പു വീടൽ,
മാർ അബ്ദേൽ മിശിഹാ പാത്രിയർക്കീസ്
18 മാർ ഈവാനിയോസ് ഹീദായത്തുള്ള (മുളന്തുരുത്തി)

**വരിസംഖ്യ**

| | രൂ. | പൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഇന്ത്യക്കു വെളിയിൽ | 10 | |
| ഒററപ്രതി | | 13 പൈസാ |

# പൗരോഹിത്യം ഉപേക്ഷിച്ച പട്ടക്കാർ

വത്തിക്കാൻ അരമന നിയോഗിച്ച ഒരൗദ്യോഗിക പഠന സമിതി (സ്റ്റഡിഗ്രൂപ്പ്) റോമൻ കത്തോലിക്കാസഭയിലെ പൗരോഹിത്യം ഉപേക്ഷിച്ചുപോന്നതിന്റെ കണക്കുകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ആണ്ടുകൾ കഴിയുന്തോറും അവരുടെ സംഖ്യ വർദ്ധിച്ചുവരുന്നതായിട്ടാണു കണക്കുകൾ സൂചിപ്പിക്കുന്നതു്. 1963 മുതൽ 1969 വരെ നടന്ന പൗരോഹിത്യരാജികളെക്കുറിച്ചാണു കണക്കുകൾ ശേഖരിച്ചതു്. ആ രാജികൾക്കുള്ള കാരണങ്ങളും സ്റ്റഡിഗ്രൂപ്പു പഠിക്കുകയുണ്ടായി. 1963—ൽ 563, 1964—ൽ 599, 1965—ൽ 1189, 1966—ൽ 1258, 1967—ൽ 1670, 1968—ൽ 1906, 1969-ലെ ആദ്യത്തെ മൂന്നുമാസങ്ങളിൽതന്നെ 1142 രാജികൾ നടന്നുകഴിഞ്ഞു. സംഖ്യയിൽ വർദ്ധനയല്ലാതെ കുറവു കണ്ടുതുടങ്ങിയിട്ടില്ല. റിപ്പോർട്ടു വർഷങ്ങളിൽ ആകെ 8300 പുരോഹിതന്മാർ ഇങ്ങനെ രാജിവച്ചതായി കണക്കാക്കിയിരിക്കുന്നു.

കത്തോലിക്കാസഭയെ സംബന്ധിച്ച് ഇതു് അത്ര പരിഭ്രമജനകമായ കണക്കൊന്നുമല്ല. 4,35,000 പുരോഹിതന്മാർ സേവനമനുഷ്ഠിക്കുന്ന, ലോകവ്യാപകമായ ഒരു സഭയിൽ 8300 തുച്ഛമായ ഒരു സംഖ്യയാണു്. മൂന്നു ശതമാനം പുരോഹിതന്മാർ മാത്രമെ ഇങ്ങനെ ശിക്ഷണരാഹിത്യം പ്രദർശിപ്പിച്ചു പൗരോഹിത്യം ഉപേക്ഷിച്ചിട്ടുള്ളു. ഹോളണ്ടിലാണു് ഏററവും കൂടുതൽ രാജി നടന്നിട്ടുള്ളതു്. അവിടെപോലും ആ ശതമാനം 5.9 മാത്രമാണു്. രാജികളുടെ കാരണം പൂർണ്ണമായും പൗരോഹിത്യത്തിൽ നിർബന്ധമാക്കിയിട്ടുള്ള സന്യാസിതപനിബന്ധനയല്ല. വിവാഹം കഴിക്കുന്നതിനായി പോയവരുടെ സംഖ്യ ഗണനീയമാണെങ്കിലും തങ്ങളുടെ ജീവിതവൃത്തിയിലും പദവിയിലും വരുമാനത്തിലും അസംതൃപ്തരായിപ്പോയവരും ഒട്ടും കുറവല്ല. ഒരു പക്ഷെ ഇങ്ങനെ ഒരു കണക്കെടുക്കുന്നതിനു മുമ്പും പട്ടക്കാർ സ്ഥാനമുപേക്ഷിച്ചു പോയിരുന്നു. അവരുടെ കണക്കെടുത്തിട്ടില്ലെന്നേയുള്ളു. കോടിക്കണക്കിനംഗങ്ങൾ ഉള്ള ഒരു സഭയിൽ

അവർ ശ്രദ്ധിക്കപ്പെട്ടിരുന്നില്ല. അടുത്തകാലത്ത് അവരുടെ സംഖ്യ വർദ്ധിച്ചുവെന്നു മാത്രമല്ല ആ രാജികൾ സംബന്ധിച്ച പ്രസിദ്ധീകരണങ്ങളും പ്രചാരണങ്ങളും അവ അർഹിക്കാത്ത വിധം വികസിക്കയും ചെയ്തു ഇപ്പോഴത്തെ അന്വേഷണത്തിനു പ്രേരകമായിരിക്കാം.

കോടിക്കണക്കിനു അംഗങ്ങൾ ഉള്ള കത്തോലിക്കാസഭയെക്കുറിച്ചും അതിന്റെ ഭാവിയെക്കുറിച്ചും വിലയിരുത്തുമ്പോൾ ഒരപകടമുണ്ടാകാം. അമേരിക്കയിൽനിന്നോ ബ്രിട്ടനിൽനിന്നോ വരുന്ന ചില പ്രസിദ്ധീകരണങ്ങളും അവയിൽ വരുന്ന ചിത്രങ്ങളുമൊക്കെ കാണുമ്പോൾ പാശ്ചാത്യസാമൂഹ്യജീവിതത്തെക്കുറിച്ചു അതിശയോക്തിപരമായ അഭിപ്രായങ്ങൾ തോന്നും. നിയന്ത്രണങ്ങളില്ലാത്ത ലൈംഗികബന്ധങ്ങളും കുത്തഴിഞ്ഞ ജീവിതരീതിയും വിവാഹമോചനങ്ങളും അവയെ പ്രോൽസാഹിപ്പിക്കുന്ന പൊതുജനാഭിപ്രായവുമൊക്കെയാണവിടെയുള്ളതെന്നു ധരിച്ചുപോകും. എന്നാൽ പാവനമായ കുടുംബജീവിതത്തിനും ക്രിസ്തീയ പ്രമാണങ്ങൾക്കും, ധർമ്മങ്ങൾക്കും വില കല്പിക്കുന്ന വലിയ ജനവിഭാഗം അവിടെയുണ്ടെന്നുള്ളതു വിസ്മരിച്ചുപോകരുത്. ചില നഗരങ്ങളിൽചെന്നു ചില ഹോട്ടലുകളോ സിനിമാശാലകളോ സന്ദർശിച്ചു തിരിച്ചുപോരുന്ന ഒരു സന്ദർശകനു വളരെ നിരാശാജനകമായ അഭിപ്രായങ്ങൾ തോന്നാം. എന്നാൽ 50 കൊല്ലത്തെ നിരീശ്വരപ്രചാരണങ്ങളും, നിർബന്ധിത വിദ്യാഭ്യാസരീതികളും കഴിഞ്ഞിട്ടും സോവിയറ്റു റഷ്യയിൽ ഇപ്പോഴും ലക്ഷക്കണക്കിനു സഭാവിശ്വാസികൾ ഉള്ളതുപോലെ പാശ്ചാത്യ ഡെമോക്രസികളിലും കുടുംബജീവിതത്തിന്റെ പാവനതയെ വിലമതിക്കുന്നവർ വളരെയുണ്ട്. എന്നു പറഞ്ഞതുപോലെയാണു കത്തോലിക്കാസഭയെക്കുറിച്ചും മനസ്സിലാക്കേണ്ടത്.

പത്തോ ആയിരമോ പുരോഹിതന്മാരോ കന്യാസ്ത്രീകളോ സന്യാസമുപേക്ഷിച്ചു വിവാഹം ചെയ്തുവെന്നുവച്ചു കത്തോലിക്കാസഭ മുഴുവൻ ശിക്ഷണരഹിതമായിത്തീർന്നുവെന്ന് ആരെങ്കിലും ധരിച്ചാൽ അതു അബദ്ധമായിരിക്കും. സന്യാസം സ്വീകരിച്ച ലക്ഷക്കണക്കിനു പുരോഹിതന്മാർ ഇന്നും ആ സഭയിൽ സേവനമനുഷ്ഠിക്കുന്നു. ചില കൊള്ളരുതായ്മകളും അപവാദങ്ങളും ആ സഭയിലെ പട്ടക്കാരെക്കുറിച്ചു എന്നും പറഞ്ഞുപോന്നിട്ടുണ്ട്. പ്രോട്ടസ്റ്റന്റു സഭകളുമായി വാശിയും വഴക്കും മൂത്തിരുന്ന കാലത്തു സന്യാസാശ്രമങ്ങളെ അപലപിക്കുന്ന കഥകളും നോവലുകളും പ്രസിദ്ധീകൃതമാകാനും ഇടയായി. പൗരോഹിത്യത്തിനു സന്യാസിത്വം നിർബന്ധിതമാക്കണോ എന്നുള്ള വിഷയം അടുത്തകാലത്തു സഭാകേന്ദ്രങ്ങളിൽ ചർച്ചാവിഷയമായിട്ടുണ്ട്. അമേരിക്കയിലും പാശ്ചാത്യരാജ്യങ്ങളിലുമുള്ള ചിന്താസ്വാതന്ത്ര്യത്തിന്റെയും തോന്ന്യാസത്തിന്റെയും മാറ്റൊലികൾ പുരോഹിതവർഗ്ഗത്തിന്റെ ഇടയിൽ സ്വാധീനം ചെലുത്തുന്നതിനെക്കുറിച്ചു വിസ്മയിച്ചിട്ടാവശ്യമില്ല.

എന്നാൽ പൗരോഹിത്യത്തിനു സന്യാസം കൂടിയേതീരൂ എന്ന സിദ്ധാന്തത്തിനു റോമൻ കത്തോലിക്കാസഭയിൽതന്നെ കുറഞ്ഞ പഴക്കമേയുള്ളു. മറ്റു പുരാതനസഭകളിലെല്ലാം ഇടവകപ്പട്ടക്കാർക്കു വിവാഹം അനുവദിച്ചിട്ടുണ്ട്. റോമാസഭയിലും ആ പതിവു നിലവിലിരുന്ന നൂറ്റാണ്ടുകൾ ഉണ്ടായിരുന്നു. എന്നാൽ ആ സഭയുടെ പരിണാമപുരോഗതിയിൽ വൈദികസന്യാസത്വം അംഗീകരിക്കപ്പെട്ടതു ആ സഭയുടെ വിവിധതരത്തിലുള്ള പുരോഗതിക്കു കാരണമായിരുന്നു. സാമ്പത്തികവും സ്ഥാപനപരവുമായ അതിന്റെ വളർച്ചയോടു കിടപിടിക്കത്തക്ക ഒരു സംഘടന ലോകത്തിലുണ്ടോ എന്നു സംശയമാണ്. എന്നാൽ ഈ സ്ഥാപനങ്ങൾ എല്ലാം സേവനമാണ് അടിസ്ഥാനപ്രമാണമായി സ്വീകരിച്ചിരിക്കുന്നതെന്നും ഓർക്കണം.

റോമാസഭയിൽനിന്നു പുരോഹിതസന്യാസിത്വം അപ്രത്യക്ഷമാകുന്നെങ്കിൽ അതു ആ സഭയ്ക്കും ലോകത്തിനും ഉപകാരപ്രദമായിരിക്കുമോയെന്നറിഞ്ഞുകൂടാ. ഒരുപക്ഷേ ഇന്നുള്ള അതിന്റെ വ്യാപകമായ സേവനമണ്ഡലത്തിനു ഉടവു തട്ടാനാണു അതിടയാക്കുക. എന്നാൽ വൈദികരു സന്യാസിത്വം കൂടിയെതീരൂ എന്നതിന് വേദശാസ്ത്രപരമോ ആദ്ധ്യാത്മികമോ ആയ അടിസ്ഥാനത്തേക്കാൾ പ്രായോഗികമായ പ്രയോജനങ്ങളായിരിക്കും കൂടുതൽ. റോമാസഭവൈദികർക്കു സന്യാസിത്വം നിർബന്ധിതമാക്കുന്ന സിദ്ധാന്തം പുനരാലോചനാവിഷയമാക്കത്തക്കവിധം അതു പുരോഹിതന്മാരുടെ ഇടയിൽ സംവാദവിഷയമായിട്ടുണ്ട്. രാജിവയ്ക്കുന്നവരും പൗരോഹിത്യം ഉപേക്ഷിക്കുന്നവരും കുറവായിരിക്കും. പക്ഷെ ഉത്തമബോദ്ധ്യത്തോടുകൂടി അതിനെ ചോദ്യം ചെയ്യുന്നവരുടെ ശതമാനം വളരെ വലുതായിരിക്കും. വൈദികരുടെ ഇടയിൽ ഹിതപരിശോധന നടത്തിയാൽ ആത്മാർത്ഥമായ ഉത്തരം വിവാഹത്തെ അനുകൂലിക്കുന്ന

# മദ്യലഹരി തീരുന്നതുവരെ റാസ്സയുള്ള പെരുന്നാൾ

## [ഏലിയാസ് തോമ്മസ് കോർ എപ്പിസ്ക്കോപ്പാ]

"പെരുന്നാളുകൾ കഴിഞ്ഞില്ലേ"? എന്ന തലക്കെട്ടിൽ ശ്രീ. പി. പി. വക്കി എഴുതിയ ലേഖനം വായിച്ചപ്പോൾ ഇടവകകളിൽ പെരുന്നാൾ എങ്ങനെയാണ് ആഘോഷിക്കേണ്ടതു് എന്നുള്ളതിനെപ്പററി ഇടവകപൊതുയോഗവും ബ: വികാരി അച്ചന്മാരും കൂലങ്കഷമായി ചിന്തിക്കാനും പ്രവൎത്തിപഥത്തിൽ കൊണ്ടുവരുന്നതിനു പുതിയ തീരുമാനങ്ങൾ എടുക്കുവാനും ഈ കുറിപ്പു പ്രയോജനപ്പെടട്ടെ എന്നുള്ള പ്രാൎത്ഥനയോടെ എനിക്കുണ്ടായ ചില അനുഭവങ്ങൾ എഴുതുകയാണ്.

ഞാൻ നിരണം ഭദ്രാസനസെക്രട്ടറിയായിരുന്ന കാലത്തു് ഒരു പള്ളിപ്പെരുന്നാളിനു ഇടവകമെത്രാപ്പോലീത്താ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയെ ചുമതലപ്പെട്ടവർ വന്നു ക്ഷണിക്കുകയും തിരുമേനി അതു സ്വീകരിക്കുകയും ചെയ്തു. നിശ്ചിതതീയതി തിരുമേനി പള്ളിപ്പെരുന്നാളിൽ സംബന്ധിക്കാൻ എന്നെക്കൂടി കൊണ്ടുപോയി. പെരുന്നാളിൻെറ തലേദിവസം രാത്രി വമ്പിച്ച ഒരു റാസ്സയുണ്ടു്. റാസ്സക്കു ഞാൻ കാപ്പ ഇടണമെന്നു വികാരിഅച്ചൻ ആവശ്യപ്പെടുകയാൽ ഞാൻ അതിനു സമ്മതിച്ചു. രാത്രി ഒമ്പതു മണിക്കുശേഷമാണ് റാസ്സ പള്ളിയിൽ നിന്നും പുറപ്പെടുന്നതു്. ഞാൻ കാപ്പ ഇട്ടു. പതിവുപോലെ മദ്ബഹായിൽ ധൂപാൎപ്പണം നടത്തി. ചെണ്ടക്കാർ, ബാൻറുകാർ എല്ലാവരും വെളിയിൽ അണിനിരന്നു. ഒരു വലിയ മരക്കുരിശു എൻെറ കയ്യിൽതന്നു. ഭാരമുള്ളതെങ്കിലും മിശിഹാതമ്പുരാൻ ഒരു വലിയ ഭാരമേറിയ മരക്കുരിശു വഹിച്ചുകൊണ്ടാണല്ലോ ഗോഗുൽത്തായിലേക്കു നടന്നുപോയതു് എന്നുള്ള ആ ചിത്രം എൻെറ മനസ്സിൽ ഉദിച്ചതുകൊണ്ടു സന്തോഷത്തോടെ അതു വഹിച്ചു. പള്ളിമുററത്തുനിന്നും റാസ്സ റോഡിലേക്കിറങ്ങി. ആദ്യം ഏകദേശം ഒരു മൈൽ ദൂരമുള്ള ഒരു കടവിലേക്കാണു്. അവിടെനിന്നും മടങ്ങിവന്നാൽ ഏതാണ്ടു രണ്ടുമൈൽ ദൂരമുള്ള വേറൊരു സ്ഥലം വരെയാണ്. റോഡിൻെറ ഇരുവശങ്ങളിലും പാക്കുന്ന വീട്ടുകാർ, തോരണങ്ങളും മററുംകെട്ടി, പടിക്കൽ വെച്ചുവിരിച്ചിട്ടുണ്ടു്. അവിടെയെല്ലാം ധൂപംവച്ചു കുരിശു മുത്തിക്കണം. അതു നമ്മുടെ ആചാരമാണല്ലൊ. റാസ്സ നീങ്ങുന്നതു വളരെ സാവധാനത്തിലാണു്. പത്തും ഇരുപതും അടി വയ്ക്കുമ്പോൾ റാസ്സ നടത്തിപ്പുകാർ അവിടെ നിൽക്കാൻ ഓർഡർ കൊടുക്കും. ബാൻറുകാരും ചെണ്ടക്കാരും അവരുടെ കലാവാസന പ്രകടിപ്പിക്കുകയാണ്; ചുമതലപ്പെട്ടവർ നടക്കാൻ ഓർഡർ കൊടുക്കുന്നതുവരെ. പലരും മദ്യം വേണ്ടതുപോലെ സേവിച്ചിട്ടുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ പാതിരാത്രിക്കുശേഷം 1—15-നു റാസ്സ പള്ളിമിററത്തു കയറി. അപ്പോഴേക്കും ഞാൻ തളൎന്നു വീഴുമെന്നുള്ള നിലയായി. പിന്നീടു പള്ളിക്കു മൂന്നു പ്രദക്ഷിണമാണ്. അതും ഓരോ കോണിലുംചെന്നു 10—15 മിനിററു നിന്നാണ്. പള്ളിയുടെ തെക്കുവശത്തു ഒരു മൂലയ്ക്കു ചെന്നപ്പോൾ നിൽക്കട്ടെ എന്നു നടത്തിപ്പുകാർ ആജ്ഞാപിച്ചു. 'നടക്കടാ' എന്നു ഞാൻ ഉച്ചത്തിൽ പറഞ്ഞുകൊണ്ടു മുമ്പോട്ടു കേറിനടന്നു. ഉടനെ നടത്തിപ്പുകാർ എൻെറ അടുക്കൽവന്നു്; അച്ചാ! ക്ഷമിക്കണം, ഇവിടത്തെ പതിവു് ഇതാണ്. മൂന്നു പ്രദക്ഷിണംകൂടി ഉണ്ടു്. എത്രയുംവേഗം അവസാനിപ്പിക്കാം എന്നു പറഞ്ഞു. പിന്നീടു് വേഗത്തിൽതന്നെ ആ റാസ്സ അവസാനിപ്പിക്കുകയും ചെയ്തു. ഞാൻ അന്വേഷിച്ചപ്പോൾ സാധാരണ രാത്രി 9 മണിക്കു ആരംഭിക്കുന്ന റാസ്സ രണ്ടു മണിക്കാണു അവന്മാ

---

വരുടെ ശതമാനം കൂടുതലാണെന്നു കാണിച്ചേക്കാം. എങ്കിലും റോമാസഭയിൽ ഇപ്പോഴുള്ള സന്ന്യാസപട്ടക്കാരുടെ സംഖ്യ അമിതമായി കുറയുന്നതു ഖേദകരമായിരിക്കും. ആത്മാൎത്ഥമായി സന്ന്യാസം സ്വീകരിക്കുന്നവരെ ഗണ്യമായ തോതിൽ പ്രോൽസാഹിപ്പിക്കാൻ സഭയ്ക്കു കഴിയുന്നതു വിവാഹം ഐച്ഛികമാകുമ്പോഴായിരിക്കാം. ഏതായാലും ക്രിസ്തീയസഭയിൽ വളൎത്തി നിലനിറുത്തേണ്ട ഒന്നാണു സന്ന്യാസാശ്രമങ്ങൾ. അതേസമയം വൈദികൎക്കു വിവാഹം നിഷേധിക്കുവാൻ റോമാസഭയ്ക്കുപോലും കഴിയുമോ എന്നു ഞങ്ങൾ സംശയിക്കുന്നു. അങ്ങനെ നിഷേധിക്കാതിരിക്കുന്നതുകൊണ്ടു ധാൎമ്മികമോ ആദ്ധ്യാത്മികമോ ആയ അധഃപ്പതനമൊന്നും സഭയ്ക്കു നേരിടുന്നതുമല്ല.

— —

നിപ്പിക്കുന്നതെന്നു മനസ്സിലായി. ചുരുക്കിപ്പറഞ്ഞാൽ പെരുന്നാൾ ദിവസം രാത്രി പലരും മദ്യം സേവിക്കുമെന്നും അതിൻെറ ലഹരി തീരുന്നതുവരെ റാസ്സ നടത്തുമെന്നുമാണ്.

## മറെറാരു പള്ളിയിൽ

വേറൊരു പള്ളിപ്പെരുന്നാളിനു ഞാൻ പോയി. അന്നും റാസ്സയ്ക്കു ഞാൻ കാപ്പ ഇട്ടു. റാസ്സ പുറപ്പെടേണ്ടതു് 9 മണിക്കാണ്. പക്ഷെ 9 മണി കഴിഞ്ഞിട്ടും റാസ്സ ആരംഭിക്കുന്നതിനു പള്ളിക്കമ്മററിക്കാർ അനുവദിക്കുന്നില്ല. കാരണം അന്വേഷിച്ചപ്പോൾ വെടിക്കെട്ടിനുള്ള സാധനങ്ങൾ കൊണ്ടുവരുന്നതിനു ട്രസ്റ്റി വെടിക്കെട്ടുകാരനെ അന്വേഷിച്ചു പോയിരിക്കയാണെന്നും, ട്രസ്റ്റി വന്നശേഷമേ റാസ്സ തുടങ്ങുകയുള്ളു എന്നും പറഞ്ഞു. മണി പത്തു് ആയി. എന്നിട്ടും ട്രസ്റ്റി വന്നിട്ടില്ല. അതിനുശേഷം എൻെറ നിർബ്ബന്ധത്താൽ റാസ്സ ആരംഭിച്ചു. ഏതാണ്ടു ഒന്നര മൈൽ അകലമുള്ള ഒരു സ്ഥലത്തുനിന്നാണു് പുറപ്പാട്. ഇരുവശവും കരിമ്പു് തിങ്ങിനിൽക്കുന്ന ഇടുങ്ങിയ ഒരു വഴിയിൽകൂടിയാണു റാസ്സ പോകുന്നതും വരുന്നതും. പള്ളിവക കുരിശുംതൊട്ടിയുണ്ടു്: അവിടെച്ചെന്നു എല്ലാവരും നിൽക്കുകയാണ്. കുരിശുങ്കൽ ധൂപംവെച്ചു റാസ്സ തുടരാൻ കമ്മററിക്കാർ അനുവദിക്കുന്നില്ല. കാരണം ട്രസ്റ്റി വന്നുചേർന്നില്ല. ക്ഷമയററപ്പോൾ റാസ്സ ആരംഭിച്ചു. പത്തും ഇരുപതും അടി നടക്കുമ്പോൾ അവിടെ നിൽക്കട്ടെ എന്നു നടത്തിപ്പുകാർ ആജ്ഞാപിക്കും. കുറെ സമയത്തേക്കു് ചെണ്ടമേളം നടക്കും. അങ്ങനെ പാതിരാത്രി വരെ നടന്നു. 'ഇങ്ങനെ പോയാൽ പള്ളിയിൽ എത്തുമ്പോൾ നേരം വെളുക്കാറാകുമല്ലൊ, മൂന്നുന്മേൽ കുർബ്ബാനയുമുണ്ടല്ലൊ' എന്നു എൻെറകൂടെയുണ്ടായിരുന്ന അച്ചനോടു പറയുകയും അച്ചൻെറ സാമർത്ഥ്യത്താൽ എത്രയുംവേഗം റാസ്സ പള്ളിയിൽ എത്തുകയും ചെയ്തു. ഈ റാസ്സയ്ക്കും പലരും മദ്യപിച്ചിട്ടുണ്ടായിരുന്നു എന്നറിഞ്ഞു.

## വേറൊരു പള്ളിയിൽ

വേറൊരു പള്ളിയിൽ നടന്ന പെരുന്നാളാഘോഷങ്ങളെപ്പററിയും കൂടി പറഞ്ഞുകൊണ്ടു് ഈ കുറിപ്പവസാനിപ്പിക്കാം. ഒരാണ്ടത്തെ പെരുന്നാൾ ഒരു പള്ളിയിൽ നടത്തിയപ്പോൾ ഒരു കഥാപ്രസംഗവും കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. ഇതു കണ്ടപ്പോൾ അടുത്തുള്ള വേറൊരു പള്ളിക്കാർ നിശ്ചയിച്ചു, അടുത്തകൊല്ലം അവരുടെ പള്ളിപ്പെരുന്നാൾ അതിനിരട്ടി ആഘോഷപരിപാടികളോടുകൂടി നടത്തണമെന്നു്. പെരുന്നാൾ അടുത്തുവന്നു. പൊതുയോഗവും കമ്മററിയും ഐകകണ്ഠ്യേന അതിഗംഭീരമായ പരിപാടികൾ ആസൂത്രണം ചെയ്തു. എന്താണു് അവ.

1. രണ്ടു കഥാപ്രസംഗങ്ങൾ സുപ്രസിദ്ധ കാഥികരെ വരുത്തി നടത്തുക.

2. രണ്ടു സെററുകാരുടെ മത്സരിച്ചുള്ള കരിമരുന്നു പ്രയോഗങ്ങൾ.

3. രാത്രിയിലത്തെ റാസ്സയുടെ ദൂരം മുൻകൊല്ലത്തെക്കാൾ ഇരട്ടിയാക്കുക.

പെരുന്നാൾ നോട്ടീസ്സുകൾ വെണ്ടയ്ക്കാ അക്ഷരത്തിൽ നേരത്തെ പ്രസിദ്ധപ്പെടുത്തി. ജാതിമതഭേദമെന്യേ ധാരാളം ആളുകൾ കഥാപ്രസംഗം കേൾക്കുന്നതിനും വെടിക്കെട്ടു കാണുന്നതിനും സംബന്ധിച്ചിരുന്നു എന്നു വിശേഷാൽ പറയേണ്ടതില്ലല്ലൊ. മദ്യഷാപ്പുകാർക്കു് അന്നു വലിയ ഉൽസവദിനമായിരുന്നു. മദ്യപന്മാർ കുടിച്ചു ലക്കുംലഗാനുമില്ലാതെ ജനക്കൂട്ടത്തിൽ ബഹളങ്ങൾ ഉണ്ടാക്കി. ഒടുവിൽ രണ്ടാളുകൾ തമ്മിൽ വാക്കുതർക്കമുണ്ടായി. ഒററക്കുത്തിനു് എതിരാളിയെ കൊലപ്പെടുത്തി. ഇങ്ങനെയാണു് ആ പെരുന്നാളാഘോഷം സമാപിച്ചതു്.

അല്ലയോ! സ്തുതിചൊവ്വാകപ്പെട്ട സഭയുടെ അരുമസന്താനങ്ങളെ! നമ്മുടെ പെരുന്നാൾ ആഘോഷങ്ങൾ ഇങ്ങനെയാണോ നടത്തേണ്ടതു്? ഏതൊരു പരിശുദ്ധൻെറയൊ, ദൈവമാതാവിൻെറയൊ ഓർമ്മയെ അടിസ്ഥാനമാക്കി പെരുന്നാൾകൊണ്ടാടുമ്പോൾ നാം അർഹിക്കുന്ന അനുഗ്രഹം ലഭിക്കുമോ? ഇനിയുമെങ്കിലും നാം ഉണരുമൊ? ആത്മീയകണ്ണുകൾ തുറക്കുമോ? നമ്മുടെ പള്ളിയിലെ പണം ഇങ്ങനെയുള്ള അനാവശ്യചടങ്ങുകൾക്കു ചെലവിടാതെ ജീവകാരുണ്യപരമായ കാര്യങ്ങൾക്കു കൊടുക്കുമോ? ഇടവകയിലെ പാവപ്പെട്ടവർക്കുവേണ്ടി വിനിയോഗിക്കുമോ? "വിശപ്പുള്ളവന്നു നിൻെറ അപ്പം നുറുക്കിക്കൊടുക്കുന്നതും അലഞ്ഞുനടക്കുന്ന സാധുക്കളെ നിൻെറ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും നിൻെറ മാംസരക്തങ്ങളായിരിക്കുന്നവർക്കു നിന്നെത്തന്നെ മറക്കാതെയിരിക്കുന്നതുമായ പ്രവൃത്തികളിലേക്കു നമ്മുടെ ശ്രദ്ധയെ തിരിക്കുക." അതാണു് പെരുന്നാൾ.

---

# അടഞ്ഞ വാതിൽ

(എം. കെ.)

ഒരു ദിവസം സായാഹ്നം. രോഗിണിയായ ഗൃഹനായികയ്ക്കു മരുന്നു വാങ്ങിക്കൊണ്ടു അങ്ങാടിയിൽനിന്നു മടങ്ങുമ്പോൾ ജോർജ് ഒരു ഭയങ്കരകാഴ്ച കണ്ടു. ചില പൗരന്മാർ കൂടി ജയിലിനകത്തു കിടന്ന ഒരു നീഗ്രോ തടവുകാരനെ ബലമായി പിടിച്ചു പുറത്തുകടത്തി അയാളുടെ തല തല്ലിപ്പൊളിച്ചു. സ്ത്രീകളും പുരുഷന്മാരും ഒരു സ്മാരകമെന്നോണം ആ നീഗ്രോയുടെ ശരീരത്തിൽനിന്നു ഓരോ കഷണം ചെത്തിയെടുത്തു. അവസാനം അവർ ആ ശവശരീരം പെട്രോൾ ഒഴിച്ചു കത്തിച്ചു. ആ വേകുണ്ഠ മനുഷ്യശരീരത്തിൽനിന്നു പുറപ്പെട്ട ദുർവ്വഹമായ നാററം നാസാരന്ധ്രങ്ങളിലൂടെ തലച്ചോറിൽ പ്രവേശിച്ചു മാന്ദ്യം വരുത്തുന്നതുപോലെ ജോർജിനു തോന്നി. ഭയം ആ ബാലനെ ഗ്രസിച്ചു. രാത്രി മുഴവൻ ആ ബാലൻ ഞെട്ടിവിറയ്ക്കുകയായിരുന്നു. ആ ഭയങ്കരസംഭവത്തിന്റെ ദുഃഖസ്മരണ ആ ബാലഹൃദയത്തെ സംഭീതമാക്കി. മനുഷ്യൻ മനുഷ്യനോടു ചെയ്യുന്ന കടുംകൈകൾ ആ നീഗ്രോ ബാലന്റെ മനസ്സിനെ നീറിത്തുടങ്ങി. വെളി പിടിച്ച മനുഷ്യന്റെ പൈശാചികതയ്ക്കു മൂകസാക്ഷ്യം വഹിച്ച ആ പ്രദേശത്തോട് പിറേറന്നു പുലർകാലത്തിൽ ജോർജ് യാത്ര പറഞ്ഞു.

ഇനിയങ്ങോട്ട് അലച്ചിലിന്റെ കാലമാണ്. ഒരു പട്ടണത്തിൽനിന്നു മറെറാരു പട്ടണത്തിലേക്ക്—ഒരു ഗ്രാമത്തിൽനിന്നു മറെറാരു ഗ്രാമത്തിലേക്ക്. ഗൃഹജോലികളിൽ അതിനിപുണനായിക്കഴിഞ്ഞിരുന്ന ജോർജിനു എവിടെ ചെന്നാലും അഷ്ടിക്കു വകയുണ്ടാക്കുക പ്രയാസമായിരുന്നില്ല. മുററമടിച്ചും, തടി അറുത്തും, അടുക്കളവേല ചെയ്തും കൃഷിപ്പണിയിൽ സഹായിച്ചും-എന്നുവേണ്ടാ, പല പ്രകാരത്തിലുള്ള ജോലിയിൽ ആ ബാലൻ ഏർപ്പെട്ടു. ഈ പണികൾക്കിടയിലായി അൽപ്പസ്വൽപ്പം വിദ്യാഭ്യാസവും നേടാതിരുന്നില്ല. പക്ഷേ, അതു ക്രമമായോ തുടർച്ചയായോ ലഭിച്ചില്ലെന്നുമാത്രം.

പഠിക്കണം, പഠിക്കണം—വിദ്യ സമ്പാദിക്കണം. ജീവിതത്തിലെ ഏകലക്ഷ്യം അതാണ്. അടങ്ങാത്ത ജിജ്ഞാസ. ചോദ്യങ്ങൾ ഒന്നിനു പുറകെ മറെറാന്നായി മനസ്സിൽ പൊന്തിവന്നുകൊണ്ടിരുന്നു. മററു കുട്ടികളെപ്പോലെ തനിക്കും എന്തുകൊണ്ടു സ്കൂളിൽ പോയിക്കൂടാ എന്നുള്ള ചോദ്യം ഡയമണ്ട്ഗ്രോവിൽവച്ചു ജോർജിനെ അലട്ടിയിരുന്നില്ല. അതു അസാധ്യമായ ഒരു കാര്യമാണെന്നു വ്യക്തമായിരുന്നു. അതിനെപ്പററി ചിന്തിച്ചു മനസ്സു പുണ്ണാക്കീട്ടു കാര്യമില്ല. യാത്രക്കിടയിൽ ലോകം കുറേ കണ്ടതോടെ അതിന്റെ കാരണം ജോർജിനു മനസ്സിലായി. പക്ഷെ, അതിൽ എന്തെങ്കിലും കഴമ്പുള്ളതായി ആ ബാലനു തോന്നിയില്ല. മറെറാരുമായിത്തീരാൻ ആ കുട്ടിക്കു മോഹമില്ല. സ്വന്തം വാസനകളും അഭിനിവേശവുമനുസരിച്ചു വളരാൻ അവസരം കിട്ടണം. ആരും അതിനു പ്രതിബന്ധങ്ങൾ എടുത്തിട്ടുകൂടാ. "നീ ഇത്രടംവരെ വളർന്നാൽ മതി" എന്ന് ആരും തടസ്സപ്പെടുത്തരുത്. പ്രകൃതിക്കനുസരിച്ചു വികസിക്കാനുള്ള അവസരം കിട്ടിയാൽ മതി.

മിടുക്കനായ ആ കൊച്ചുബാലനോടു മിക്കവർക്കും വാൽസല്യവും സഹതാപവും തോന്നിയിരുന്നു. പരുഷമായും കഠിനമായും പെരുമാറുന്ന പലരുടെ കീഴിലും ആ ബാലൻ ജോലി നോക്കേണ്ടിവന്നിട്ടുണ്ട്. ഒരു മൃഗത്തോടെന്നോണം പലരും ജോർജിനോടു കയർത്തിട്ടുമുണ്ട്. അപ്പോഴൊക്കെയും ആ ബാലനു തോന്നും, ഒരു കഴുതയുടെ സ്ഥിതി തന്റേതിലും മെച്ചമാണെന്ന്. അടി കൊണ്ടാലും കഴുതയുടെ ശരീരത്തെ മാത്രമേ അതു ബാധിക്കുന്നുള്ളു; ആത്മാവിനെ വിണ്ടുകീറുന്നില്ലല്ലൊ! ജോർജ് മാതാപിതാക്കന്മാർ നഷ്ടപ്പെട്ട ഒരു അനാഥബാലനാണ്. ജനിച്ച തീയതിയോ ആണ്ടോ ആ ബാലനു നിശ്ചയമില്ല. ജോർജിന്റെ ജനനം 1864-ലെ വേനൽക്കാലത്തായിരുന്നെന്നു മോസസ് കാർവറുടെ മരുമക്കളിലാരോ പിൽക്കാലത്തു ഓർമ്മിച്ചതായി കേട്ടിട്ടുണ്ട്. ജന്മവർഷത്തെപ്പററി മററു യാതൊരു തെളിവുമില്ല.

സ്വന്തം കാര്യം താൻതന്നെ നോക്കണമെന്ന അവസ്ഥ സ്വാശ്രയശീലം വളർത്തുവാൻ സഹായിച്ചു. ആത്മപരിതാപം തന്നെ അധഃപ്പതിപ്പിക്കുകയേയുള്ളെന്ന് ആ ബാലൻ ചെറുപ്പത്തിലെ

മനസ്സിലാക്കി. പ്രതിബന്ധങ്ങളെ ചെറുത്തു നിൽക്കാൻ തയ്യാറാവുകതന്നെ. പരാജയം സമ്മതിച്ചു വീണുപോയാൽ നാശമാണു ഫലം. സ്വാതന്ത്ര്യബോധം ഉത്ബുദ്ധമായി. ആരെങ്കിലും എന്തെങ്കിലും സൗജന്യമായി നൽകുന്നതു് ജോർജ് ഇഷ്ടപ്പെട്ടിരുന്നില്ല. കൗമാരത്തിൽത്തന്നെ എന്തെന്നില്ലാത്ത ഒരു അഭിമാനബോധം ആ ബാലനിൽ വളർന്നു വേരൂന്നി. എന്തെങ്കിലും ഒരു ജോലി ചെയ്തു കൊടുത്തതിനു പ്രതിഫലമായി ആരെങ്കിലും സ്വൽപ്പം കൂലി കൂടുതൽ വച്ചുനീട്ടിയാൽ, ജോർജ്, നല്ല വിശപ്പുള്ളപ്പോൾപ്പോലും ന്യായമായ കൂലിയിൽ കൂടുതലുള്ളതു തിരികെ കൊടുക്കുമായിരുന്നു. ചെയ്യുവാൻ വേലയും ചെയ്ത വേലയ്ക്കു ന്യായമായ കൂലിയും മാത്രമേ ആ ബാലൻ ആവശ്യപ്പെട്ടുള്ളു. ദുരഭിമാനമായിരുന്നില്ല അതിന്റെ കാരണം.

സ്വന്തം വിധിയിൽ മുറുമുറുക്കുന്നതിനോ പരിഭവം പുലമ്പുന്നതിനോ ജോർജ് സ്വയം സമ്മതിച്ചില്ല. കാര്യങ്ങളുടെ കിടപ്പ് അങ്ങനെയാണ്, തന്റെ വർഗ്ഗക്കാർ നിർദ്ധനരാണ്, പാവപ്പെട്ടവരാണ്, അവർക്ക് അവരുടേതായ നൂറുനൂറു പ്രശ്നങ്ങളുണ്ട്. ആത്മസംരക്ഷണത്തിനുള്ള സമരത്തിനിടയിൽ ജോർജ് ഉള്ളിൽ തിങ്ങിനിറഞ്ഞ വേദന കടിച്ചമർത്തി.

തുറസ്സായ സ്ഥലങ്ങളെല്ലാം സ്വന്ത ഭവനമായി ജോർജ് പരിഗണിച്ചു. നാട്ടുവഴികളും പാതകളും സ്വാതന്ത്ര്യമായി സഞ്ചരിക്കുന്നതിനു സൗകര്യം നൽകി. നാട്ടിൻപുറങ്ങളും മരതകപ്പച്ച പുതച്ച ശാദ്വലങ്ങളും വനങ്ങളുമെല്ലാം സ്വാതന്ത്ര്യവിഹാരരംഗമായി തുറന്നുകിടക്കുന്നു. ആരും തടസ്സപ്പെടുത്താനില്ല. അത്ഭുതാവഹവും നിഗൂഢതമവുമായ ജീവിതംകൊണ്ടു സ്പന്ദിക്കുന്ന ചേതോഹരദൃശ്യങ്ങളാണവ. അവയുടെ മുമ്പിൽ മനുഷ്യന്റെ സൗഹൃദവും സാന്ത്വനവും ലഭിച്ചില്ലെങ്കിൽത്തന്നെയെന്തു്? പ്രകൃതി പ്രതിഭാസങ്ങളിൽ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന സുന്ദരമായ ജീവലോകംതന്നെ ആനന്ദദമായ സഖിത്വമരുളാൻ പോരുന്നതായി ജോർജു കണ്ടു. തന്റെ പരുക്കൻ ചുററുപാടുകളെ അതിവർത്തിച്ചു അനവദ്യസുന്ദരവും സത്യഭാസുരവുമായ ഒരു ഭവ്യലോകത്തിലേക്കു പറന്നുയരാൻ ആ കുമാരന്റെ ഹൃദയം വെമ്പൽകൊണ്ടു.

അറിവു തേടിയുള്ള തീർത്ഥാടനത്തിൽ ജോർജ് ഒലാഥ് എന്നൊരു സ്ഥലത്തെത്തി. അവിടെ ഒരു ക്ഷുരകഭവനത്തിൽ താമസിച്ചുകൊണ്ടു്, സ്ഥലത്തുള്ള നീഗ്രോ വിദ്യാലയത്തിൽ ചേർന്നു. ഏറെത്താമസിയാതെ ആ കുടുംബം അവിടംവിട്ടു വേറൊരു പട്ടണത്തിലേക്കു താമസം മാററിയപ്പോൾ, ജോർജ്, ക്രിസ്റ്റഫർ സെയ്മൂർ എന്നൊരു പൗരന്റെ ഗൃഹത്തിലെത്തി. സന്താനരഹിതരായ സെയ്മൂർ ദമ്പതികൾ ആഗതനെ സ്വപുത്രനെയെന്നോണം പരിഗണിച്ചു. സ്നേഹസൗശീല്യങ്ങളാൽ അനുഗൃഹീതനും ഗൃഹജോലികളിൽ നിപുണനുമായിരുന്ന ജോർജ്, അഭിമാനിക്കാവുന്ന ഒരു പുത്രൻ തന്നെയായിരുന്നു, തക്കമില്ല.

ലൂസി സെയ്മൂർ വളരെ ചിട്ടയും കണിശവുമുള്ള സ്ത്രീയായിരുന്നു. സാധാരണയായി ഭർത്താവിനും തനിക്കും ഭക്ഷണത്തിനു് ഓരോ ബിസ്കററു് ഉണ്ടാക്കുകയാണ് പതിവ്. അംഗസംഖ്യ ഒന്നുകൂടി വർദ്ധിച്ചപ്പോൾ ബിസ്കററിന്റെ എണ്ണം മൂന്നാക്കി. എന്നാൽ, ബിസ്ക്കററുപാത്രം മേശപ്പുറത്തു വച്ചിട്ട്, ലൂസി ഭക്ഷണത്തിനിരിക്കുമ്പോഴേക്കും പാത്രത്തിൽ രണ്ടു ബിസ്ക്കററു മാത്രമേ കാണുകയുള്ളു! ബാലൻ റൊട്ടി ആവശ്യപ്പെട്ടു തുടങ്ങുകയും ചെയ്യും. താൻ തിന്നാൻ ആരംഭിച്ചിട്ടേയുള്ളുവെന്നാണ് ബാലന്റെ വാദം. പക്ഷേ, എത്രമാത്രം ആഹാരം അകത്താക്കീട്ടും ജോർജിന്റെ ദേഹം പുഷ്ടിപ്രാപിക്കുന്ന മട്ടില്ല. ഇതിൽ ലൂസി സെയ്മൂറിനു കുണ്ഠിതംതോന്നി.

തന്റെ സഞ്ചാരങ്ങൾക്കിടയിലൊന്നും ജോർജ് ചീത്തക്കൂട്ടുകെട്ടിൽ ചെന്നുചാടാൻ ഇടയായില്ല. തെമ്മാടികളുടെകൂടെ കൂടുന്നതിനേക്കാൾ മതകാര്യങ്ങളിൽ സ്വൽപ്പമെങ്കിലും താൽപ്പര്യം പ്രദർശിപ്പിക്കുന്നതിനായിരുന്നു സ്വാഭാവികമായുണ്ടായ പ്രവണത. മതനിഷ്ഠയുള്ള ക്രിസ്റ്റഹാറുടെകൂടെ ജോർജും ദേവാലയത്തിൽപോയി ആരാധനയിൽ സംബന്ധിക്കുക പതിവായി.

സെയ്മൂർ ദമ്പതികൾ കാൻസാസ് സംസ്ഥാനത്തിലുള്ള മിന്നിപ്പൊലീസിലേക്കു താമസം മാററിയപ്പോൾ, അവർ ജോർജിനെക്കൂടെ കൊണ്ടുപോയി. ബാലന്റെ ശരീരപ്രകൃതി തീരെ ശോഷിച്ചതായിരുന്നതിനാൽ, പകുതിച്ചാർജിനു യാത്ര ചെയ്യാൻ സാധിച്ചിരുന്നു. മിന്നിപ്പൊലീസിൽ എത്തിയതിൽ പിന്നീട്, ശരീരം പെട്ടെന്നു വളരാൻ തുടങ്ങി. ഉദ്ദേശം ഒരു വർഷം കഴിഞ്ഞപ്പോഴേക്കും ആറടി ഉയരമുള്ള ഒരു ആജാനബാഹുവായി ജോർജു രൂപാന്തരപ്പെട്ടു കഴിഞ്ഞിരുന്നു.

ശാന്തമായ ഒരു പ്രകൃതമായിരുന്നു ജോർജിന്റേതു്. എന്നാൽ, വിനോദരസികതയ്ക്കു് ഒട്ടും

പിന്നോക്കമായിരുന്നില്ല. സ്ഥലത്തുള്ള സംഗീതവാദ്യക്കാരുടെകൂടെ ചേന്നു പാട്ടുന്നതും രസിക്കുന്നതും ജോർജിനു ഹൃദ്യമായ വിനോദമായിരുന്നു. വിക്കു നിമിത്തം വളരെക്കുറച്ചു പദങ്ങൾ മാത്രമേ സ്ഫുടമായി ഒഴക്കിൽ സംസാരിക്കുന്നതിനു ഇക്കാലത്തു സാധിച്ചിരുന്നുള്ളു. എന്തിരിക്കിലും വിനോദപ്രകടനങ്ങളിലും അഭിനയകലയിലും ആ യുവാവിനെ വെല്ലുവാൻ അവിടെയൊരുത്തരും ഉണ്ടായിരുന്നില്ല.

മിന്നിപ്പോലീസിൽ പാക്കുമ്പോൾ ജോർജ്ജു വിദ്യാലയത്തിൽ പോയിരുന്നു. വിശ്രമവേളകളിൽ ഗൃഹജോലിയിലും അലക്കിലും ലൂസി സെയ്മൂറിനെ സഹായിക്കുകയും ചെയ്യും. ലൂസി ഒന്നാംതരത്തിലൊരു അലക്കുകമ്പനി നടത്തിയിരുന്നു. ലൂസിയുടെ വിദഗ്ദ്ധനേതൃത്വത്തിൽ ജോർജ് തുണി ഭംഗിയായി തേയ്ക്കുന്നതിനു പഠിച്ചു.

പല സ്ഥലങ്ങളിലുമായി ആ യുവാവിനു വെള്ളക്കാരും കറുത്തവരുമായി ഒട്ടനവധി സുഹൃത്തുക്കളുണ്ടായി. അവരിൽ പലരും ജോർജ്ജുമായി എഴുത്തുകുത്തു വഴി സമ്പക്കം പുലത്തിപ്പോന്നു. സ്നേഹിതന്മാരിൽനിന്നു ലഭിക്കുന്ന കത്തുകൾ ആ യുവാവിനു എത്രമാത്രം സന്തോഷം നൽകിയിരുന്നുവെന്നു വർണ്ണിക്കാനാവില്ല. മിന്നിപ്പൊലീസിൽ എത്തിക്കഴിഞ്ഞു, കുറേനാളത്തേക്കു കത്തുകളൊന്നും കിട്ടാഞ്ഞതിൽ ജോർജ് വിഷണ്ണനായി. ചില കത്തുകൾ അതിനകം നിശ്ചയമായും വന്നിട്ടുണ്ടാവണമെന്നു ജോർജ് വിശ്വസിച്ചു. തെരക്കിവന്നപ്പോൾ മനസ്സിലായി, അതേപട്ടണത്തിൽ മറെറാരു 'ജോർജ് കാർവർ താമസമുണ്ടെന്നു്. ഭാവിയിൽ എഴുത്തുകൾ കൈമാറിപ്പോകാതിരിക്കാൻവേണ്ടി ആ യുവാവു പൊട്ടുന്നനവേ ഒരു വിദ്യ പ്രയോഗിച്ചു. തൻെറ പേരിനോട്ട് ഒരു പദംകൂടി കൂട്ടിച്ചേത്തു. അങ്ങനെ ജോർജ് കാർവർ 'ജോർജ് വാഷിംഗ്ടൺ കാർവർ' ആയിത്തീന്നു.

ജിമ്മിനെപ്പററി എന്തെങ്കിലും വിവരം അറിഞ്ഞിട്ട ദീർഘനാളുകളായി. ഒരു ദിവസം വിഷാദകലുഷിതയായി ലൂസി സെയ്മൂർ വീട്ടിൽ കയറിവന്നു. ജിം മരിച്ചുപോയിയെന്നു ഏതോ വഴിപോക്കരിൽനിന്നു വിവരം ലഭിച്ചുവത്രെ. ഏകദേശം ഒരു വർഷമായി സംഭവം നടന്നിട്ട്, മസൂരിയായിരുന്നു രോഗം. ആക്കൻസാസ് സംസ്ഥാനത്തു് ഫായത്ത്‌വിൽ എന്ന സ്ഥലത്താണത്രെ ജിമ്മിനെ സംസ്ക്കരിച്ചിരിക്കുന്നതു്.

അങ്ങനെ ബാല്യകാലവുമായുണ്ടായിരുന്ന അവസാനക്കണ്ണിയും അറുപോയി. ഇനി ആ വഴിക്കും ആശാപൂവ്വം ദൃഷ്ടികളയച്ചിട്ട കായ്യമില്ല. ഒന്നൊന്നായി തുടൽക്കണ്ണികൾ അററുപോവുകയാണു്. ഇനിയും പുറകോട്ട നോക്കേണ്ടതില്ല. മുമ്പോട്ട്—മുമ്പോട്ട്-ജോർജ് അതുൽസാഹപൂവ്വം പഠിച്ചു. കോളജിൽ പ്രവേശം കിട്ടുന്നതിനു മുമ്പുള്ള വിദ്യാഭ്യാസമെല്ലാം പൂത്തിയാക്കി. ഏതെങ്കിലും കോളജിൽ ചേരണമെന്നുള്ളതാണ് ഇനിയുമുള്ള ആഗ്രഹം.

പ്രസ്ബിററീറിയൻ സഭയുടെ ആഭിമുഖ്യത്തിൽ നടത്തിവന്ന ഒരു കലാലയമാണു് ഹൈലൻറു യൂണിവേഴ്സിററി. ജോർജ് അപേക്ഷാഫാറം പൂരിപ്പിച്ച്, വേണ്ടത്ര സാക്ഷിപത്രങ്ങളോട്ടുകൂടി, പ്രിൻസിപ്പലിൻെറ പേക്കു അയച്ചുകൊട്ടത്തു. യോഗ്യതയും സാക്ഷിപത്രങ്ങളും കോളജിനു തൃപ്തികരമായി തോന്നി. യൂണിവേഴ്സിററിയിൽ പ്രവേശനമനുവദിക്കാൻ സന്തോഷമുണ്ടെന്നു കാണിച്ചുകൊണ്ടുള്ള പ്രിൻസിപ്പലിൻെറ കത്തു് ജോർജിനു ലഭിച്ചു.

ആ യുവാവിനു സന്തോഷമായി. ആ വേനൽ അവധിക്കാലം ടൈപ്പിങ്ങും ചുരുക്കെഴുത്തും പഠിക്കാൻ ജോർജ് ചെലവഴിച്ചു. അവധിക്കാലത്തിൻെറ അന്ത്യഭാഗത്തു് ഫായത്തു്—വില്ലിലുള്ള ജിമ്മിൻെറ ശവകുടീരം ജോർജ് സന്ദർശിച്ചു. ഡയമണ്ട ഗ്രോവിലെത്തി കാർവർ ദമ്പതികളെയും, മറുപല സ്ഥലങ്ങളിലുള്ള സുഹൃത്തുക്കളെയും സന്ദർശിച്ചു യാത്ര പറഞ്ഞു. യാത്രയ്ക്കുവേണ്ട പണമുണ്ടാക്കിക്കൊണ്ടു ജോർജ് കോളജിലേക്കു പുറപ്പെട്ടു.

കോളജ് തുറക്കുന്ന ദിവസം ആ യുവാവ്, ത്രസിക്കുന്ന ഹൃദയത്തോടും അഭിമാനം സ്ഫുരിക്കുന്ന വദനത്തോടുംകൂടെ ഹൈലൻറു യൂണിവേഴ്സിററിയിൽ സമാഗതനായി. വിജ്ഞാനദാഹംകൊണ്ടു് ആ യുവാവിൻെറ ചേതന ദ്രുതവേഗം സ്പന്ദിക്കുകയാണ്. പ്രിൻസിപ്പൽ ഡങ്കൻബ്രൗൺ തിരക്കുപിടിച്ച ജോലിക്കിടയിൽ സഗൗരവം ശിരസ്സുയത്തി, ഇപ്രകാരം തെരക്കി.

"എന്തുവേണം?"

"ഞാനാണ് ജോർജ് വാഷിംഗ്ടൺ കാർവർ. കോളജിൽ ചേരാൻ വന്നതാണ്."

"ഇവിടെ ഞങ്ങൾ നീഗ്രോകളെ ചേർക്കാറില്ല."

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ (ഓഗസ്റ്റ് 16)

### (2 തെസ്സലോനിക്യർ 1:1—5)

ഒരു ലേഖനത്തിൻെറ ആരംഭത്തിൽ പതിവുള്ള അഭിവാദനത്തിനുശേഷം പൗലൂസ്ശ്ലീഹാ കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ ദൈവത്തിനു സ്തോത്രം ചെയ്യുന്നു. തെസ്സലോനി ക്യസഭയിൽദൈവത്തിലുള്ള വിശ്വാസവും അന്യോന്യമുള്ള സ്നേഹവും വർദ്ധിച്ചു വന്നിരുന്നു എന്നുള്ളതാണ് പൗലൂസിനു കൃതജ്ഞതയ്ക്കും സ്തോത്രത്തിനും കാരണമായതു്. അതു മാത്രമല്ല അവർ സുവിശേഷത്തിനുവേണ്ടി കഷ്ടം സഹിച്ചിരുന്നു എന്നുള്ളതും പ്രശംസാർഹമാണ്. വിശ്വാസം നിലനിറുത്തുവാൻ കഷ്ടം സഹിക്കുക എന്നുള്ളതു് ക്രിസ്ത്യാനിയുടെ കർത്തവ്യവും പദവിയുമാണ്. പാപം നിറഞ്ഞ ഈ ലോകത്തിൽ നല്ല മനുഷ്യർ കഷ്ടം സഹിച്ചേതീരൂ. അതു ദൈവത്തിൻെറ നീതിയായി പൗലൂസ്ശ്ലീഹ ചൂണ്ടിക്കാണിക്കുന്നു. കഷ്ടാനുഭവത്തിൽ അന്തർഭവിച്ചിരിക്കുന്ന ദൈവനീതി ഇപ്പോൾ നമുക്കു വ്യക്തമായില്ലെങ്കിലും അവസാനത്തെ ന്യായവിധി ദിവസത്തിൽ വെളിപ്പെടും. തെസ്സലോനിക്യരെ കഷ്ടാനുഭവത്തിൽ സഹിഷ്ണുതയും ക്ഷമയും പ്രകടിപ്പിക്കാൻ പ്രാപ്തരാക്കിയതു അവരുടെ വിശ്വാസവും അന്യോന്യമുള്ള സ്നേഹവുമാണ്. നമ്മുടെ വിശ്വാസവും സ്നേഹവും കഷ്ടാനുഭവങ്ങളെ അതിജീവിക്കാൻ കഴിവുള്ളതാണോ?

## ചൊവ്വാ (ഓഗസ്റ്റ് 17)

### (2 തെസ്സലോനിക്യർ 1:6—10)

അവസാനനാളിൽ ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും ന്യായം വിധിക്കാനായി ക്രിസ്തു വരുമ്പോൾ ദൈവത്തിൻെറ നീതി വെളിപ്പെടും. ദൈവത്തിൻെറ ന്യായവിധി പ്രമാണരഹിതവും സ്വേച്ഛാപരവും ആയ ഒന്നല്ല. അതു തികച്ചും ധാർമ്മികവും നന്മതിന്മകളുടെ യാഥാർത്ഥ്യം വെളിപ്പെടുത്തുന്നതുമാണ്. നല്ലവർ നല്ല ഫലം പുറപ്പെടുവിക്കും: ചീത്ത ആളുകൾ തിന്മയായ ഫലവും. എന്നാൽ ഈ ലോകത്തിൽ ഇതു വ്യക്തമായി കാണാൻ പ്രയാസമാണ്. അവസാനന്യായവിധി ദിവസത്തിൽ എല്ലാ കാര്യങ്ങളും അവയുടെ തനിനിറത്തിൽ പ്രത്യക്ഷമാകും. യേശുക്രിസ്തുവിനെ സ്വീകരിച്ചു് അവൻെറ കല്പനകൾ പ്രമാണിച്ചിട്ടുള്ളവർ അവൻെറ മഹത്വത്തിനു അവകാശികളാകും. അല്ലാത്തവർ അവൻെറ ശിക്ഷാവിധിക്കു ഇരയാകും. അതുകൊണ്ടു സത്യവിശ്വാസികൾ അവസാനത്തോളം വിശ്വാസത്തിൽ നിലനിന്നു് കർത്താവു അവർക്കായി ഒരുക്കിയിട്ടുള്ള പ്രതിഫലം പ്രാപിക്കാൻ ഇടയാകണമെന്നു പൗലൂസ് അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥന നമ്മുടെ ജീവിതത്തിലും സഫലമാകട്ടെ.

## ബുധൻ (ഓഗസ്റ്റ് 18)

### (2 തെസ്സലോനിക്യർ 1:11—12)

ഒരു ക്രിസ്ത്യാനിയുടെ വിളിയിൽ അന്തർഭവിച്ചിരിക്കുന്നതു ഈ ലോകത്തിലുള്ള അവൻെറ ജീവിതവും ചുമതലകളും മാത്രമല്ല; മരണാനന്തരമുള്ള ഭാവിയുമുണ്ടു്. അവൻ ദൈവത്തിൻെറ സന്നിധിയിൽചെന്നുചേരുകയും ദൈവത്തിൻെറ പൂർണ്ണതയിലേക്കു വളരുകയും ചെയ്യണമെന്നുള്ളതാണ് അവൻെറ വിളിയുടെ ലക്ഷ്യം. ദൈവികമൂല്യങ്ങളിലും സൽഗുണങ്ങളിലും ഉള്ള അവൻെറ താല്പര്യം നാൾക്കുനാൾ വളർന്നു വിശ്വാസത്തിനു അനുയോജ്യമായ എല്ലാസൽപ്രവൃത്തികളും അവൻെറ ജീവിതത്തിൽ നിറവേററപ്പെടണം. അങ്ങനെ ക്രിസ്തുവിൻെറ നാമം അവനിൽ മഹത്വപ്പെടാൻ ഇടയാകും. ഇതു ക്രിസ്തുവിൻെറ ശക്തി അവനിൽ വ്യാപരിക്കുന്നതുകൊണ്ടു മാത്രമാണ് സാദ്ധ്യമായിത്തീരുന്നതു്. നാമം എന്നുള്ളതു് ഒരു മനുഷ്യൻെറ ആളത്വത്തിൻെറയും സ്വഭാവത്തിൻെറയും പ്രതീകമാണ്. യേശുക്രിസ്തുവിനെപ്പോലെ ആയിത്തീരുക എന്നുള്ളതായിരിക്കണം ഓരോ ക്രിസ്ത്യാനിയുടെയും ജീവിതലക്ഷ്യം.

## വ്യാഴം (ഓഗസ്റ്റ് 19)

### (2 തെസ്സലോനിക്യർ 2:1—6)

കർത്താവിൻെറ നാൾ ആസന്നമായി എന്ന പഠിപ്പിക്കൽ ആദിമസഭയിൽ ചില ദുഷ്പ്രവണതകൾ തലപൊക്കാൻ ഇടയാക്കി. ചിലർ പരിഭ്രമിക്കുകയും മററു ചിലർ ഉത്തരവാദിത്വങ്ങളെ മറന്നു അലസരായിത്തീരുകയും ചെയ്തു. ദുരുപദേശം നൽകിയ ഉപദേഷ്ടാക്കന്മാർ വിശ്വാസികളെ വഴിതെററിച്ചു. കർത്താവിൻെറ രണ്ടാമത്തെ വരവു സംബന്ധിച്ചു അവർ തെററായ ഉപദേശങ്ങൾ പറഞ്ഞു പരത്തി. അതു തിരുത്തേണ്ടതു് പൗലൂസിനു് ഒരാവശ്യമായിവന്നു. ഇവിടെ രണ്ടു കാര്യങ്ങളാണ് അവസാനനാളിനെക്കുറിച്ചു പൗലൂസ് എടുത്തു പറഞ്ഞിട്ടുള്ളതു്. (1) അതിനു മുമ്പായി വിശ്വാസത്യാഗം പ്രബലപ്പെട്ടുവരും. (2) അന്തിക്രിസ്തു പ്രത്യക്ഷപ്പെടും. ദൈവത്തെയും ദൈവത്തിലുള്ള വിശ്വാസത്തെയും പരക്കെ നിഷേധിക്കുക എന്നതു അന്ത്യകാലത്തിൻെറ ഒരു ലക്ഷണമായിരിക്കും. അന്തിക്രിസ്തു പാപത്തിൻെറ മൂർത്തീകരണമാണ്. അവൻ ക്രിസ്തുവിൻെറ സാദൃശ്യത്തിൽ വന്നു് അനേകരെ വഴിതെററിക്കും. പിശാചിൻെറ ശക്തികൾ ക്രിസ്തുവിൻെറ ശക്തികളോടു ഉഗ്രമായി പോരാടുന്ന ഒരു കാലഘട്ടമായിരിക്കും അതു്. എന്നാൽ അവസാനവിജയം ദൈവത്തിനും അവൻെറ മശിഹായ്ക്കും ആയിരിക്കും. അതിനുള്ള തെളിവായി ക്രിസ്തുവിൻെറ ഉയത്തെഴുന്നേൽപ്പു നിലകൊള്ളുന്നു.

## പത്രാധിപക്കുള്ള കത്ത്

# ശതാഭിഷേകസ്മാരകങ്ങൾ

സർ,

നിരണം ഭദ്രാസന ഇടവകയുടെ തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശതാഭിഷേകസ്മാരകമായി ചില പരിപാടികൾ ആസൂത്രണം ചെയ്തിരിക്കുന്നതായും സംഗതികളുടെ നിർവ്വഹണത്തിനു രണ്ടുലക്ഷം രൂപയുടെ ഒരു ബജററ് തയ്യാറാക്കിയിരിക്കുന്നതായും വിവരിച്ചുള്ള വിജ്ഞാപനം വായിച്ചു. ഇതു സംബന്ധമായി ചില അഭിപ്രായങ്ങൾകൂടി രേഖപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു.

സൂവനീർ പ്രസിദ്ധപ്പെടുത്തുന്നതും പൂർണ്ണകായ എണ്ണച്ഛായാചിത്രം അനാഛാദനം ചെയ്യുന്നതും നല്ലതുതന്നെ. എന്നാൽ ദീർഘകാലം സ്തുത്യർഹമാംവിധം സഭയെ സേവിക്കുകയും, സഭയ്ക്കുവേണ്ടി അനേകം ത്യാഗങ്ങൾ സഹിച്ച് താബോർ ദയറാ, താബോർ മഠം എന്നീ മഹൽ സ്ഥാപനങ്ങളും, ഒട്ടധികം വിദ്യാലയങ്ങളും മറ്റും സമ്പാദിക്കുകയും ചെയ്ത അഭിവന്ദ്യപിതാവിനോടുള്ള സ്നേഹബഹുമാനങ്ങൾ പ്രകടിപ്പിക്കേണ്ടതു നമ്മുടെ കടമയാണ്. പക്ഷെ ഇപ്പോൾ രൂപവൽക്കരിക്കപ്പെട്ടിരിക്കുന്ന പരിപാടിയിൽമാത്രം അവ ഒതുക്കിനിർത്താവുന്നതല്ല.

സാധുക്കളോടു കരുണയുള്ളവനും അനേകായിരം സാധുക്കളെ പുലർത്തുകയും ഉയർത്തുകയും ഇപ്പോഴും ആലംബരഹിതരായ പലരേയും സംരക്ഷിച്ചുകൊണ്ടിരിക്കുന്ന പിതാവുമായ ഈ വന്ദ്യതിരുമേനിയുടെ ശതാഭിഷേകസ്മാരകമായി:—

1. മാർ ദീവന്നാസ്യോസ് പൂവർഹോം എന്ന പേരിൽ സാധുക്കൾക്കുവേണ്ടി ഒരു അഗതിമന്ദിരം സ്ഥാപിക്കുക.

2. ആലംബരഹിതരായ സ്ത്രീകൾക്കുവേണ്ടി മാർ ദീവന്നാസ്യോസ് മേഴ്സിഹോം എന്ന പേരോടുകൂടി ഒരു വനിതാമന്ദിരം സ്ഥാപിക്കുക.

---

### വെള്ളി (ഓഗസ്റ്റ് 20)

(2 തെസ്സലോനിക്യർ 2:7—12)

അന്തിക്രിസ്തുവിൻെറ വരവു മനുഷ്യരുടെ യഥാർത്ഥ സ്വഭാവം വെളിപ്പെടുത്തും. ക്രിസ്തുവിനെ ഉപേക്ഷിച്ചു നാശത്തിലേക്കു വീണവർ അന്തിക്രിസ്തുവിൻെറ കെണിയിൽ അകപ്പെടും. ആദ്യഘട്ടത്തിൽ അശ്രദ്ധയും അവഗണനയും നിമിത്തം ക്രിസ്തുവിനെ ഉപേക്ഷിച്ചവർ സാത്താൻെറ വലയിൽവീഴാതെ നിവൃത്തിയില്ല. പൈശാചികശക്തികൾ അത്ഭുതകരമായും ശക്തിയോടും വ്യാപരിക്കും. എന്നാൽ അവയിൽ വ്യാജവും വഞ്ചനയും അടങ്ങിയിരിക്കും. ദൈവത്തിൻെറ നിയന്ത്രണത്തിനു കീഴ്പ്പെടേണ്ട ആവശ്യമില്ലെന്നുള്ളതാണ് ഏററവും വലിയ വ്യാജം. അതായിരുന്നു ആദാമിൻെറ പാപം. ഇന്നും ദൈവത്തെ നിഷേധിച്ചുകൊണ്ടുള്ള ഭൗതികവാദവും ലോകമോഹങ്ങളുടെയും അധികാരത്തിൻെറയും ശക്തിയുടെയും പിന്നാലെയുള്ള പോക്കും സകല ആത്മീയമൂല്യങ്ങളെയും നശിപ്പിക്കുന്ന രീതിയിലുള്ളതാണ്. അവയുടെമേലുള്ള ദൈവത്തിൻെറ ന്യായവിധിയെ ആർക്കും തടയുക സാദ്ധ്യമല്ല. മനുഷ്യനു ദൈവം നൽകിയ സ്വാതന്ത്ര്യബുദ്ധിയെ ചുമതലയോടുകൂടി വിനിയോഗിച്ചില്ലെങ്കിൽ മനുഷ്യൻ നാശത്തിൽ പതിച്ചേ തീരൂ. അതു ദൈവത്തിൻെറ ഒരു മൗലികനിയമമാണ്. നമുക്കു ക്രിസ്തുവിനെ സ്വീകരിക്കാനോ നിഷേധിക്കാനോ സ്വാതന്ത്ര്യമുണ്ട്.

### ശനി (ഓഗസ്ററ് 21)

(2 തെസ്സലോനിക്യർ 2:13—17)

ദൈവത്തിൻെറ സത്യത്തെ തെരഞ്ഞെടുക്കാനുള്ള ഉത്തരവാദിത്വം മനുഷ്യനുണ്ട്. അവൻെറ തെരഞ്ഞെടുപ്പിനനുസൃതമായ ഫലവും അവൻ ജീവിതത്തിൽ പുറപ്പെടുവിക്കണം. എന്നാൽ അതിനു മറെറാരു വശമുണ്ട്. മനുഷ്യൻെറ ഉത്തരവാദിത്വത്തിൻെറ പിന്നിൽ ദൈവത്തിൻെറ വിളി ഉണ്ട്. ദൈവം നമ്മെ ഓരോരുത്തരെയും വിളിച്ചിരിക്കുന്നു. രക്ഷയ്ക്കായി നമ്മെ തെരഞ്ഞെടുത്തിരിക്കുന്നു. ദൈവത്തിൻെറ സൃഷ്ടികളായ നമ്മോടുള്ള ദൈവത്തിൻെറ സ്നേഹമാണ് ഇതിൻെറയെല്ലാം അടിസ്ഥാനം. മനുഷ്യനെ ശിക്ഷിക്കുകയല്ല രക്ഷിക്കുകയാണു ദൈവത്തിന്റെ പരമലക്ഷ്യം. ഇതു സാദ്ധ്യമാക്കുന്നതു പരിശുദ്ധാത്മാവിന്റെ വിശുദ്ധീകരണത്താലും സത്യത്തിൻെറ വിശ്വാസത്താലുമാണ്. ദൈവം മനുഷ്യനെ വിളിക്കുന്നെങ്കിൽ ആ വിളി സ്വീകരിക്കാനുള്ള ശക്തിയും ദൈവം വാഗ്ദാനം ചെയ്യുന്നു. ബലഹീനരായവർക്ക് പ്രത്യാശയും പ്രോൽസാഹനവും നൽകുന്ന ഒരു പരമാർത്ഥമാണിത്. ദൈവം എപ്പോഴും മുൻകൈ എടുത്തു പ്രവർത്തിക്കുന്നു എന്നുള്ളതു് നമുക്ക് ആശ്വാസകരമാണ്. അവൻ നമുക്കു മുമ്പായി പോകുന്നു. നമുക്കുള്ള വഴി ഒരുക്കുന്നു. നാം അവനെ സ്നേഹിക്കുന്നതിനു മുമ്പേ അവൻ നമ്മെ സ്നേഹിക്കുന്നു.

—:—

# അപ്പംകൊണ്ടു മാത്രമല്ല

1. മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല ജീവിക്കുന്നതു്—പിന്നയോ സൗന്ദര്യാനുഭൂതി വിവിധ സ്വരമാധുര്യശ്രവണം, സത്യവും നന്മയും, ജോലിയും വിനോദവും, സഹോദരപ്രീതിയും ഭ്രാതൃസ്നേഹവും, അഭിലാഷവും ആരാധനയും എന്നിവയാലും കൂടിയാണു്.

2. അപ്പംകൊണ്ടു മാത്രമല്ല! നിശയിലെ ആകാശമണ്ഡലത്തിന്റെ പ്രഭയും, ഉഷസ്സിലെ ആകാശവിതാനത്തിന്റെ മഹത്വവും, സൂര്യാസ്തമനത്തിലെ വിവിധവർണ്ണങ്ങളുടെ സങ്കരരൂപവും, അരയാൽവൃക്ഷത്തിന്റെ ലാവണ്യവും, പർവ്വതശൃംഗങ്ങളുടെ ഗാംഭീരതയും എന്നിവകൊണ്ടു കൂടിയാകുന്നു.

3. അപ്പംകൊണ്ടു മാത്രമല്ല! സമുദ്രത്തിലെ തിരമാലകളുടെ ഭീകരതയും, തടാകത്തിലെ പ്രശാന്തമായ ജലപ്പരപ്പിൽ ചന്ദ്രിക പ്രതിബിംബിക്കുമ്പോളുണ്ടാകുന്ന ജാജ്ജ്വല്യമാനതയും, കാട്ടാറുകളിലെ ജലവീഴ്ചകളിലുണ്ടാകുന്ന രജതരേഖകൾ, ഹിമകണങ്ങളുടെ രൂപമാതൃകകൾ, ചിത്രകാരന്മാരുടെ കരവിരുതുകൾ എന്നിവയാലും കൂടിയാണു്.

4. അപ്പംകൊണ്ടു മാത്രമല്ല! കരിങ്കുയിലിന്റെ ഗാനങ്ങൾ, മന്ദമാരുതനേററു് ഇലകൾ തമ്മിലുരസ്സുമ്പോളുളവാക്കുന്ന മർമ്മരശബ്ദം, വീണമീട്ടുമ്പോളുണ്ടാകുന്ന മാന്ത്രികധ്വനി, ഭദ്രാസനദേവാലയങ്ങളിൽ മെഴുകുതിരി ജ്വാലകളുയരുമ്പോൾ അനുഭവപ്പെടുന്ന പ്രിയങ്കരമായ പ്രതിഭ, എന്നിവയിലും കൂടിയാണു്.

5. അപ്പംകൊണ്ടു മാത്രമല്ല! റോസാപുഷ്പങ്ങളുടെ സുഗന്ധം, മുല്ലപ്പൂക്കളുടെ സൗരഭ്യം, വെട്ടുകച്ചിയുടെ പുതുമണം, സ്നേഹിതന്റെ ഹസ്തദാനം, അമ്മയുടെ ചുംബനത്താലുളവാകുന്ന ആനന്ദാതിരേകം ഇവകൊണ്ടു കൂടിയാണു്.

6. അപ്പംകൊണ്ടു മാത്രമല്ല! മഹാകവികളുടെ വിലാപഗാനങ്ങൾ, ജ്ഞാനികളുടെ വിജ്ഞാനശകലങ്ങൾ, വിശുദ്ധന്മാരുടെ പരിപാവനത, മഹച്ചരിതങ്ങൾ എന്നിവയാലുംകൂടിയാണു്.

7. അപ്പംകൊണ്ടു മാത്രമല്ല! സുഹൃത്തുക്കളുടെ മൈത്രി, വമ്പിച്ച സാഹസികശ്രമം, ഗവേഷണങ്ങളും തൽഫലമായി ഉണ്ടാകുന്ന നൂതന വിദ്യകളും സേവനവും അതിലുള്ള ഭാഗഭാഗിത്വവും, സ്നേഹിക്കുകയും സ്നേഹിക്കപ്പെടുകയും എന്നിവകൊണ്ടു കൂടിയാണു്.

8. അപ്പംകൊണ്ടു മാത്രമല്ല! വിശപ്പാന്ത്യത്തോടുകൂടിയ പ്രാർത്ഥന, പരിശുദ്ധാത്മനടത്തിപ്പിനു നമ്മേത്തന്നെ വിധേയരാക്കുക, സനാതനായ ദൈവത്തിന്റെ വാത്സല്യപൂർവ്വമായ തിരുഹിതത്തിനു സ്വമേധയാ വഴിപ്പെടുത്തുന്നതിനാലും കൂടിയാണു്.

പ്രിസ്ബിറേററിയൻ കലാശാലയുടെ
ആദർശങ്ങൾ

പി. എം. ഉമ്മൻ.

(അമേരിക്കൻ മാസികയോടു കടപ്പാടുണ്ടു്)

---

3. തിരുമനസ്സിലെ വയസ്സിന്റെ അടിസ്ഥാനത്തിൽ ഭവനരഹിതരായ 85 പേക്കു 85 ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കുക.

4. സഭ വകയായുള്ള ഏതെങ്കിലും ഒരാശുപത്രിയിൽ സാധുക്കളായ രോഗികൾക്കുവേണ്ടി മാർ ദീവന്നാസ്യോസ് വാർഡ് എന്ന നാമധേയത്തിൽ ഒരു സ്മാരകവാർഡ് നിർമ്മിക്കുക.

അഭിവന്ദ്യ പിതാവിന്റെ ശതാഭിഷേക സ്മാരകമായി ഇങ്ങനെയുള്ള ജീവകാരുണ്യപരമായ പദ്ധതികളാണു് ആവിഷ്ക്കരിക്കേണ്ടതു്.

പരുമല സെമ്മനാരിയിൽ ഇന്നുള്ള സൗകര്യത്തിനു പുറമേ ധ്യാനമന്ദിരം ആവശ്യമെങ്കിൽ അതിനു കബറിങ്കൽ വീഴുന്ന പണത്തിന്റെ ചെറിയ ഒരംശം മതിയാകും. ആ ധ്യാനമന്ദിരത്തിനു മാർ ഗ്രീഗോറിയോസ് റിട്രീററു് ഹോം എന്ന പേരാണു് അനുയോജ്യമായിട്ടുള്ളതു്.

ശതാഭിഷേകസ്മാരകഫണ്ടു് ധ്യാനമന്ദിരത്തിനാവശ്യമില്ലല്ലോ.

ഏലിയാസ് തോമസ് കോർ എപ്പിസ്ക്കോപ്പാ.

# വാർത്തകളും കുറിപ്പുകളും

## (കെ. വി. എം.)

മലങ്കരസഭയ്ക്കു വേണ്ടി ജീവിതം സമർപ്പിക്കുകയും തന്റെ ഉത്തമബോദ്ധ്യത്തെ മുൻനിറുത്തി സഭാസേവനം നടത്തുകയും ചെയ്ത ഒരാളാണ് രണ്ടാഴ്ച മുമ്പു നിര്യാതനായ ഫാ. ററി. വി. ജോർജ്. കാതോലിക്കേററ് ഓഫീസിലെ ഒരു ജീവനക്കാരൻ, കാലംചെയ്ത പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ വത്സലശിഷ്യൻ, മലങ്കര സഭാമാസികയുടെ എഡിററർ എന്നീ നിലകളിൽ ഫാ. നെട്ടമാവ് ററി. വി. ജോർജ് ദീർഘകാലം പ്രവർത്തിച്ചു.

മലങ്കരസഭ രണ്ടു വിഭാഗങ്ങളായി നിന്നിരുന്ന കാലത്തു കാതോലിക്കാകക്ഷിയുടെ വാശിയുള്ള ഒരു വക്താവായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ മൂർച്ചയേറിയ പല ലേഖനങ്ങളും പ്രസംഗങ്ങളും വേണ്ടത്ര പ്രതിപക്ഷബഹുമാനമില്ലാത്തതായിരുന്നു എന്നു വിമർശിക്കാമെങ്കിലും അവയെല്ലാം താൻ സത്യമെന്നു വിശ്വസിക്കുന്ന കാര്യങ്ങളായിരുന്നു. അത്രയധികം ആത്മാർത്ഥമായ സഭാപ്രവർത്തനത്തിന്റെ ഒരു പ്രതീകമായിരുന്നു ഫാ. ജോർജ്. ഒരു പ്രത്യേക കാലഘട്ടത്തിൽ ഫാ. ജോർജ് അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾ ഇന്നു പലർക്കും അജ്ഞാതമാണെങ്കിലും അവ അംഗീകരിക്കുന്ന പലരും സഭയിലുണ്ടെന്നുള്ള വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല. ഒരിടത്തരം കുടുംബത്തിൽപെട്ട ഫാ. ജോർജിന്റെ സ്മരണയ്ക്കുവേണ്ടി ഒരു സ്കോളർഷിപ്പോ വൈദികസെമിനാരിയിൽ ഒരു എൻഡോവ്മെന്റോ ഏർപ്പെടുത്തുന്നതിനെപ്പററി അധികൃതർ ആലോചിക്കേണ്ടതാണ്.

### തൊഴിൽ നൽകണം

തൊഴിൽരാഹിത്യം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നതിനാൽ നമ്മുടെ ഓരോ ഇടവകയും ഏതാനും യുവജനങ്ങൾക്കെങ്കിലും തൊഴിൽ നൽകുന്നതിനുള്ള കുടിൽവ്യവസായ പദ്ധതികളെപ്പററി ആലോചിക്കേണ്ടകാലം വൈകിയിരിക്കുന്നു. ഓരോ ഇടവകയും അവയുടെ സ്വന്തം സ്ഥലത്തു ചെറുകിടതൊഴിൽശാലകൾ നിർമ്മിച്ചു പ്രവർത്തിക്കണം. ചെറുകിടവ്യവസായ സഹായസ്ഥാപനങ്ങളുടെ സഹകരണവും ബാങ്കുകളുടെ സഹായവും ഇന്നു ലഭിക്കാനുള്ള സൗകര്യമുണ്ട്. യുവജനങ്ങൾക്കെല്ലാം ജോലി നൽകുന്നതിനു ഗവർമ്മെന്റിനോ സ്വകാര്യവ്യവസായ സ്ഥാപനങ്ങൾക്കോ ഇന്നു സാദ്ധ്യമല്ല. പുതിയ വിദ്യാലയങ്ങൾ സ്വകാര്യമേഖലയിൽ ആരംഭിക്കുവാൻ അനുവാദം ഇല്ലാത്തതിനാൽ അഭ്യസ്തവിദ്യരായ യുവജനങ്ങളും തൊഴിൽതേടി നടക്കുകയേയുള്ളു. ഈ യാഥാർത്ഥ്യം അംഗീകരിച്ചുകൊണ്ടു തൊഴിൽദാനപദ്ധതികളെപ്പററി ഓരോ ഇടവകയും ചിന്തിക്കുകയും കർമ്മപരിപാടികൾ സ്വീകരിക്കുകയും വേണം. തൊഴിൽ ഇല്ലാത്തവരും കർമ്മശേഷിയുള്ളവരും സഭയ്ക്കും നാടിനും ആപത്തായിത്തീരാനിടവരരുത്.

### സ്ലീബാദാസസമൂഹം

സ്ലീബാദാസസമൂഹത്തിന്റെ തണ്ണാണ്ടത്തെ വാർഷികവും ക്ലാസ്സുകളും സെപ്റ്റംബർ 14—ാംതീയതി ചൊവ്വാഴ്ച തുമ്പമൺ വലിയപള്ളിയിൽവച്ചു നടത്തപ്പെടുന്നതാണ്.

---

(Continued from page 12)

**Ancient Israel's prophets on their own people's sufferings under the empires of Assyria and Babylon.**

**No Christian can dare to discuss what may or may not be the truth about twentieth-century Jewry;** Christians have ill-treated Jews too terribly. But here is a people to whom the extraordinary words of Jeremiah (for example) are now piercingly relevent. It is the only other people which has ever claimed to be the heir of the Old Testament's promises. *It is the Christian people.*

The class divisions of Ancient Israel, which those prophets saw as wakening the whole social structure, were trivial compared with the contrast between the exploiters and the exploited in modern "Christian" nations. And Ancient Israel's pathetic attempts to play power politics, which those prophets saw as an invitation to catastrophe, amounted to sheer pacifism beside the wars which have been blessed by "Christian" preachers in modern times. Christendom lies in disarray today; and the most apt commentary on the current decline of the rich white man's religion (or pesudo-religion) has been stored up for centuries by Jeremiah and the other prophets of the Old Testament.

(to be continued)

Licence No 498 Reg. No. K· 298

# What Should A Prophet Say ?

By DAVID L. EDWARDS

Our time needs prophets. We have all said it. But what do we mean ? Presumably something more than a bigger supply of tipsters or futurologists. We mean that we need more people with insight into what is already going on. But the snag is that our age, when so much has been going on, has been a happy hunting ground of false prophets.

It is instructive to go back to the Old Testament. Of course it has been grossly misused by later propaganists for causes which its own prophets would have found abhorrent. (Ian Paisley has a favourite sermon comparing himself with Elijah.) But to distingush between a true prophet and a false one, all that we have to do is to ask whether he applies to the situation around him the themes which really were the great prophetic theme of the Old Testament.

## Human theme

Take the theme of humanity versus so-called "progress." The prophets of Ancient Israel spoke up for the little man. In theory, and to some extent in practice, the old days had secured to each Israelite his own place where he could feed his own family by his own work. Seven or eight hundred years before Christ, there was a new economic growth-rate; and with the new affluence a new permissiveness and a new exploitation. That was the landscape of the thunder of Elijah, Amos and Micah.

Running through all the valid prophecy of the nineteenth and twentieth centuries there has been the insistence that technical advances must be subordinated to the needs of humanity. *People matter*—one by one, each with his or her own dignity, which must not be sacrificed to the multiplication of wealth in the hands of the few or to the idol of technology. Those who are untrained, or chronically sick, or tied to the home, or nailed to a fixed income or not fortunate enough to be a "patrial" of the rich North—they matter. Any development is to be judged by the criterion of their progress.

## Patriotism

Or take the theme of humanity versus so-called "patriotism." Amos made it disturbingly clear that he regarded Israel and Judah on the same level as Damascus, Gaza, Tyre, Edon, Ammon and Moab–countries well known in Israel and Judah as being foreign and wicked. More cheerfully, the destiny of this planet was seen as one destiny by Second Isaiah in a ghetto in Babylon twenty-five centuries before it was seen from the moon.

Essentially the same consciousness of the world's single tragedy and hope has been the undercurrent of true prophecy beneath all the fanatical and brutal nationalisms and racisms of our time. We can therefore take it for granted that every true prophet will in a fresh way repeat the world-embracing theme of our common humanity. He will repeat, too, the other theme of the supermacy of the human within each society in the world. These themes are, thank God, far from unknown in our time. *But these are not the only themes which validate true prophecy.*

Undeniably, there is more in the Old Testament. The social injustice and national arrogance of Israel interested its prophets chiefly because Israel was, these men said, the people of God; chosen first in mercy, but then, because of these things, singled out in anger.

## Persecution

Of course the men who asserted that God was among Israel's enemies were without honour in their own time and country. We may gain some understanding of their courage if we contemplate what an outcry would surround any Jew who dared to say that the calamities of Jewry in the twentieth century were a just punishment of Jewish arrogance—and that the modern state of Israel was repeating the same error. Yet the equivalent of this comment was made by

(Continued on page 11)

Printed and published by N. M. Abraham B. A. at the Nalathra Printers, Kottayam.